# പാത്രിയർക്കീസ് വിഭാഗവും കൂടി ചേർന്ന് ഭേദഗതി വരുത്തിയ ഭരണഘടനയെ അവർക്കെങ്ങനെ തള്ളിപ്പറയാനാകും?

ജോയ്സ് തോട്ടയ്ക്കാട്

മലങ്കരസഭയുടെ 1934-ൽ പാസ്സാക്കി പിന്നീട് പല തവണ ഭേദഗതി ചെയ്ത് നിലവിലിരിക്കുന്ന ഭരണഘടനയെ സംബന്ധിച്ച് പല തെറ്റിദ്ധാരണകളും പരത്തുവാൻ ബോധപൂർവ്വമായ ശ്രമം നടക്കുന്നുണ്ട്. ഇത് സംബന്ധിച്ച് അവശ്യം മനസ്സിലാക്കിയിരിക്കേണ്ട ചില കാര്യങ്ങൾ മാത്രം സൂചിപ്പിക്കുന്നു.

കോട്ടയം എം.ഡി. സെമിനാരിയിൽ 1934 ഡിസംബർ 26 (1110 ധനു 11)ന് കൂടിയ (മലങ്കര) സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസും പാസ്സാക്കി അന്നു മുതൽ നടപ്പിലിരിക്കുന്നതാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന. *ഈ ഭരണഘടനയിൽ കാലസ്ഥിതി അനുസരിച്ചും സൗകര്യം അനുസരിച്ചും* പിന്നീട് ആവശ്യമായ ഭേദഗതികൾ വരുത്തി നടപ്പിൽ വരുത്തിയതാണ് ഇപ്പോഴുള്ള ഭരണഘടന.

1. 1934 ഭരണഘടന എന്ന് കോടതി വിധിയിൽ പറയുമ്പോഴും; മലങ്കര ഓർത്തഡോക്സ് സഭ '1934 ഭരണഘടനപ്രകാരം' എന്ന് പറയുമ്പോഴും അർത്ഥമാക്കുന്നത് 1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ചർച്ച ചെയ്ത് പാസ്സാക്കിയ ഭരണഘടനയുടെ ഭേദഗതി ചെയ്ത് ഇപ്പോൾ നിലവിലിരിക്കുന്ന ഭരണഘടന എന്നാണ്.

2011-ലാണ് ഈ ഭരണഘടനയിൽ അവസാനമായി ഭേദഗതി വരുത്തിയത്. 2012-ൽ ആ ഭേദഗതികളോടു കൂടിയ ഭരണഘടന അച്ചടിച്ച് പ്രസിദ്ധീകരിച്ചു. അതിന്റെ പുതിയ പതിപ്പ് 2018 സെപ്റ്റംബറിൽ പ്രസിദ്ധീകരിച്ചു. അതാണ് ഇപ്പോൾ നിലവിലിരിക്കുന്ന ഭരണഘടന.

1934-ൽ പാസ്സാക്കിയ ഭരണഘടന 1935-ൽ മലയാള മനോരമ പ്രസ്സിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആ കോപ്പി രജിസ്റ്റർ ചെയ്തിട്ടില്ല എന്നും, അച്ചടിച്ച പ്രസ്സിന് രജിസ്ട്രേഷൻ ഇല്ല എന്നും, അതിന്റെ കോപ്പി ഹാജരാക്കണമെന്നുമൊക്കെ പറഞ്ഞ് അടുത്ത കാലത്ത് പല കേസുകളും താഴ്ന്ന കോടതികളിൽ കൊടുക്കുകയും ചിലതൊക്കെ മേൽ കോടതി തള്ളിക്കളയുകയും ചെയ്തിട്ടുണ്ട്.

2. മലങ്കരസഭയുടെ യോജിപ്പിനും സമാധാനത്തിനുമായുള്ള ചർച്ചയ്ക്ക് മാനദണ്ഡമാകേണ്ടത് ഇപ്പോൾ നിലവിലിരിക്കുന്ന 2018-ൽ പ്രസിദ്ധീകരിച്ച ഭരണഘടനയാണ്. 1935-ൽ പ്രസിദ്ധീകരിച്ച ഭരണഘടന കോടതി വ്യവഹാരത്തിൽ തെളിവിനും ചരിത്രപഠനത്തിനുമല്ലാതെ മറ്റൊരു കാര്യത്തിനും ഉപയോഗിക്കാനാവില്ല എന്നതാണ് സത്യം.

3. 1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ചർച്ച ചെയ്ത് പാസ്സാക്കിയ ഭരണഘടനയും അസോസിയേഷൻ സംബന്ധമായ സകല രേഖകളും, 1935-ൽ കോട്ടയം ജില്ലാക്കോടതിയിൽ ആരംഭിച്ച സമുദായക്കേസിൽ ഹാജരാക്കുകയും വിവിധ കോടതികൾ അവ തലനാരിഴ കീറി പരിശോധിച്ച് 1958-ൽ സുപ്രീംകോടതി അവസാന

വിധി പ്രസ്താവിച്ചതുമാണ്. ആ ഭരണഘടന സംബന്ധിച്ചോ അസോസിയേഷൻ സംബന്ധിച്ചോ ഇന്ത്യയിലെ ഒരു കോടതിയിലും ഒരു വാദവും ആർക്കും ഉന്നയിക്കാനാവില്ല. ഒരിക്കൽ തീർപ്പ് കല്പിച്ച വിഷയം വീണ്ടും തീർപ്പ് കല്പിക്കാനാവില്ല (റസ്ജുഡിക്കേറ്റാ) എന്ന നിയമപ്രശ്നം മൂലമാണ് ആ സ്ഥിതി ഉണ്ടായിരിക്കുന്നത്.

## യോജിച്ച സഭയിലെ 1967-ലെ ഭേദഗതി

1951, 1967, 2006, 2011 എന്നീ വർഷങ്ങളിലാണ് മലങ്കരസഭാ ഭരണഘടനയ്ക്ക് ഭേദഗതികൾ വരുത്തിയിട്ടുള്ളത്. 1958-ലെ സുപ്രിംകോടതി വിധിയെ തുടർന്ന് സഭായോജിപ്പിന്റെ അന്തരീക്ഷത്തിലാണ് 1967-ലെ ഭേദഗതി ഉണ്ടായത്; അതായത് മുൻ പാത്രിയർക്കീസ് വിഭാഗം കൂടി ചേർന്നു നടത്തിയ ഭേദഗതി. മെത്രാപ്പോലീത്താമാർ, മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, പള്ളികൾ തുടങ്ങി നാനാഭാഗത്തുനിന്നും ഭേദഗതി നിർദേശങ്ങൾ ക്ഷണിച്ചുകൊണ്ട് 1964-ൽ റൂൾ കമ്മറ്റി ഇതിനുള്ള നടപടികൾ ആരംഭിച്ചു. ഭരണഘടന 127-ാം വകുപ്പ് അനുസരിച്ച് റൂൾ കമ്മറ്റി സമർപ്പിച്ച ഭേദഗതികൾ 1967 ഏപ്രിൽ 14-നു കൂടിയ മാനേജിംഗ് കമ്മറ്റി പാസ്സാക്കുകയും ജൂൺ 15, 16 തീയതികളിൽ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 1967 ജൂൺ 26-ലെ 156/67-ാം നമ്പർ കല്പന പ്രകാരം പുതുക്കിയ ഭരണഘടന നടപ്പിൽ വരുത്തി. പള്ളി ഇടവകയെ സംബന്ധിച്ചുള്ള 6 മുതൽ 44 വരെയുള്ള വകുപ്പുകളാണ് അന്നു ഭേദഗതി ചെയ്തത്. 18 മുതൽ 31 വരെയുള്ള വകുപ്പുകൾ യുക്തിസഹമായി പുനഃക്രമീകരിച്ചു. കൈക്കാരന്റെ തെരഞ്ഞെടുപ്പിനെ പറ്റിയുള്ള 34-ാം വകുപ്പ് പൂർണമായി ഭേദഗതി ചെയ്തു. 42, 134 വകുപ്പുകൾ നീക്കം ചെയ്തു.

അന്നത്തെ (1966-1970) റൂൾ കമ്മറ്റിയിൽ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (പ്രസിഡന്റ്), ഫാ. പി. പി. ജോസഫ്, ഡോ. എ. ടി. മർക്കോസ്, ചാക്കോ ജോർജ്, പി. ടി. വർഗീസ്, കെ. കോരുത്, കെ. എൻ. ചാക്കോ, ജേക്കബ് സ്റ്റീഫൻ, കെ. ടി. മാത്യു, എം. സി. പോത്തൻ, പി. സി. ഏബ്രഹാം (അസോസിയേഷൻ സെക്രട്ടറി/ കൺവീനർ) എന്നീ 11 അംഗങ്ങൾ ഉണ്ടായിരുന്നു.

മുൻ പാത്രിയർക്കീസ് ഭാഗക്കാരനായിരുന്ന പെരുമ്പാവൂർ വയലിപ്പറമ്പിൽ അഡ്വക്കേറ്റ് പി. ടി. വർഗീസ് യോജിച്ച മലങ്കരസഭയിലെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലും റൂൾ കമ്മറ്റിയിലും (1959-1970) അംഗം ആയിരുന്നു. 1967-ലെ സഭാ ഭരണഘടനാ ഭേദഗതി, 1966-ലെ മാനേജിംഗ് കമ്മറ്റി - വർക്കിംഗ് കമ്മറ്റി നടപടിക്രമം, 1970-ലെ അസോസിയേഷൻ തെരഞ്ഞെടുപ്പു നടപടി ചട്ടം എന്നിവയുടെ രൂപീകരണ പ്രക്രിയകളിൽ സജീവ പങ്കാളിത്തം വഹിച്ചു. അദ്ദേഹം മലയാള മനോരമ പത്രത്തിൽ "മലങ്കര അസോസിയേഷൻ ഘടനയിൽ എങ്ങനെ വ്യത്യാസം വരുത്താം" എന്നൊരു ലേഖനം എഴുതിയത് അന്ന് ഭരണഘടനാ ഭേദഗതി സംബന്ധിച്ച് നടന്ന വിപുലമായ ചർച്ചകളെ സൂചിപ്പിക്കുന്നതാണ്. ആ ലേഖനത്തിലെ ഒരു ഭാഗം കാണുക:

"തെരഞ്ഞെടുപ്പിലെ തത്വം വിടാതെ 71-ാം വകുപ്പിന്റെ ഉപവകുപ്പായിട്ടോ, അഥവാ പ്രോവിസോ ആയിട്ടോ ഇതിനെ പരിഗണിക്കരുതോ. ഇടവകയോഗങ്ങളുടെ പ്രാതിനിധ്യമുള്ള ഒരു സമിതി മുറപ്രകാരം പാസ്സാക്കുന്ന നിശ്ചയത്തെ ചോദ്യം ചെയ്യുവാൻ ആരും മുതിരുമെന്നു തോന്നുന്നില്ല. നടപടി ക്രമാനുസരണമാണോയെന്നു നോക്കിയാൽ മതി. വ്യയഹേതുകവും, അതിവിപുലവുമായ ഒരു സമ്മേളനം കഴിയുമെങ്കിൽ ഒഴിവാക്കാനുള്ള

മാർഗ്ഗം സഭാംഗങ്ങൾ ഏവരും സ്വാഗതം ചെയ്യുന്നതാണ്. അതിലേയ്ക്ക് ഇതോ ഇതല്ലെങ്കിൽ വേറെ മാർഗ്ഗമോ ഉണ്ടോയെന്നു ചിന്തിക്കുന്നതിനു സഭാംഗങ്ങളുടെയും മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെയും ശ്രദ്ധ പതിയുവാൻവേണ്ടി മാത്രം എഴുതിയിട്ടുള്ള ഒരു ലേഖനം ആണിത്" (*ഒരാൾക്ക് എത്ര മെത്രാൻ വേണം,* ഡോ. എം. കുര്യൻ തോമസ്, കോട്ടയം, 2017, പേജ് 207–209).

1967–ൽ അസോസിയേഷൻ അംഗങ്ങളുടെ എണ്ണം 200 ആയി പരിമിതപ്പെടുത്താൻ അഡ്വക്കേറ്റ് പി. ടി. വർഗീസ് മനോരമ ലേഖനത്തിലൂടെ ആഹ്വാനം ചെയ്യുമ്പോൾ; 1997–ൽ പാത്രിയർക്കീസ് വിഭാഗം ആവശ്യപ്പെട്ടത് വിശ്വാസികളുടെ എണ്ണത്തിന് ആനുപാതികമായ പ്രാതിനിധ്യമാണ്. പാത്രിയർക്കീസ് വിഭാഗത്തിന്റെ ഈ ആവശ്യം മൂലം *വ്യയഹേതുകവും, അതിവിപുലവുമായ ഒരു സമ്മേളനം* ആയി മലങ്കര അസോസിയേഷൻ മാറുകയാണ് ഇപ്പോൾ ചെയ്തിട്ടുള്ളത്.

## പാത്രിയർക്കീസ് വിഭാഗത്തിന്റെ ആവശ്യപ്രകാരം സുപ്രീംകോടതി വരുത്തിയ ഭേദഗതി

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ തങ്ങളുടെ പള്ളികൾക്ക് വിശ്വാസികളുടെ എണ്ണത്തിന് ആനുപാതികമായ പ്രാതിനിധ്യം കിട്ടുന്നില്ല എന്ന് പാത്രിയർക്കീസ് വിഭാഗം പരാതിപ്പെട്ടു. അതനുസരിച്ച് ഭരണഘടനയുടെ 46, 71 വകുപ്പുകളിൽ 1996 മാർച്ച് 25, 1997 ഫെബ്രുവരി 5 തീയതികളിലെ ഉത്തരവുപ്രകാരം സുപ്രീംകോടതി ഭേദഗതികൾ വരുത്തി. 1997–ൽ ഭരണഘടനയുടെ അനുബന്ധമായി ഇത് ചേർത്തു. ഇതനുസരിച്ച് ആനുപാതിക പ്രാതിനിധ്യപ്രകാരമാണ് 2002 മാർച്ച് 20–ന് മലങ്കര അസോസിയേഷൻ കൂടിയത്.

വിശ്വാസികളുടെ എണ്ണത്തിന് ആനുപാതികമായ പ്രാതിനിധ്യം ഉറപ്പു വരുത്തിയെങ്കിലും, 2002 മാർച്ച് 20–ലെ പരുമല അസോസിയേഷൻ പാത്രിയർക്കീസ് വിഭാഗം ബഹിഷ്ക്കരിക്കുകയാണ് ചെയ്തത്. യോജിച്ച സഭയിൽ, തങ്ങൾ കൂടി ചേർന്ന് ചർച്ച ചെയ്ത് ഭേദഗതി ചെയ്തതും, പിന്നീട് സുപ്രീംകോടതിയോട് ആവശ്യപ്പെട്ട് ഭേദഗതി ചെയ്തതുമായ മലങ്കരസഭാ ഭരണഘടനയെയാണ് ഇന്ന് പാത്രിയർക്കീസ് വിഭാഗം തള്ളിപ്പറയുന്നത്.

## 'വഞ്ചനയിലൂടെയാണെന്ന് പറയുന്നതിൽ അർത്ഥമില്ലെന്ന്' കല്ലൂപ്പറമ്പിലച്ചൻ

യാക്കോബായ വിഭാഗത്തിന്റെ വൈദിക ട്രസ്റ്റിയായി 1957 ജൂൺ 21ന് 32–ാം വയസിൽ തിരഞ്ഞെടുക്കപ്പെട്ട ഫാ. വി. എം. ഗീവർഗീസ് കല്ലൂപ്പറമ്പിൽ 1958–ലെ മലങ്കര സഭാ യോജിപ്പിനു വേണ്ടി മുൻനിരയിൽ പ്രവർത്തിച്ച വ്യക്തിയാണ്. പരുമലയിൽ 2002 മാർച്ച് 20–നു കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ട്രൈബ്യൂണൽ അംഗമായി പ്രവർത്തിച്ചു. അദ്ദേഹം ഒരു അഭിമുഖത്തിൽ ഈ ലേഖകനോടു പറഞ്ഞത് താഴെ കൊടുക്കുന്നു:

*"ഭരണഘടന പ്രകാരം സ്വീകരിച്ചിരിക്കുന്നു" എന്ന് കൽപനയിൽ എഴുതിയത് പാത്രിയർക്കീസ് വിഭാഗം അംഗീകരിച്ചിരുന്നില്ല എന്നു പറയുന്നത് ശരിയാണോ?*

ശരിയല്ല; പാത്രിയർക്കീസ് കക്ഷിയിലെ ഉന്നത നേതൃത്വം അത് അംഗീകരിച്ചതാണ്.

*1934-ലെ ഭരണഘടന പൂർണ മനസോടെ ബാവാ കക്ഷി സ്വീകരിച്ചെന്ന് പറയാനാവുമോ?*

തീർച്ചയായും. മെത്രാച്ചന്മാരെല്ലാം സമ്മതിച്ചതാണ്. ഇതൊരു ഭിന്നതയ്ക്ക് പിന്നീട് വിഷയമാക്കുന്നതാണ്. വയലിപ്പറമ്പിൽ തിരുമേനിയാണ് ആദ്യം ഉറച്ചു നിന്നത്. "നമുക്കോ ഇല്ല. ഒരു ഭരണഘടനയില്ലാതെ നമുക്ക് മുമ്പോട്ടു പോകാനാകുകയില്ല. അവർക്കുള്ളത് നല്ലത്. അത്രയും ഭാരം ഒഴിഞ്ഞെന്നു വിചാരിച്ചാൽ മതി." മറ്റു തിരുമേനിമാരും അക്കര സി. ജെ. കുര്യൻ (ജൂണിയർ), പാലാമ്പടം ഡോ. പി.ടി. തോമസ് തുടങ്ങിയ അത്മായ നേതാക്കന്മാരും അതിനെ പിന്തുണച്ചു. ഭരണഘടന സ്വീകരിച്ചതായി കോടതിയിൽ എഴുതി കൊടുക്കുകയും ചെയ്തതാണ്. ബാവാ കക്ഷിയെക്കൊണ്ട് ഭരണഘടന അംഗീകരിപ്പിച്ചത് വഞ്ചനയിലൂടെയാണെന്ന് പറയുന്നതിൽ അർത്ഥമില്ല (അഭിമുഖത്തിന്റെ വീഡിയോ യുട്യൂബിൽ ലഭ്യമാണ്).

## 1958-ലെ സുപ്രീംകോടതി വിധിയിൽ സഭാഭരണഘടനയുടെ രൂപീകരണത്തെപ്പറ്റി പറയുന്നത്

1958-ലെ സുപ്രീംകോടതി വിധിയിൽ, 1934-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ചർച്ച ചെയ്ത് പാസ്സാക്കിയ ഭരണഘടനയും അസോസിയേഷൻ സംബന്ധമായ സകല രേഖകളും പരിശോധിച്ച് അതിനെക്കുറിച്ച് വിശദമായി ചർച്ച ചെയ്ത് വിധി പ്രസ്താവിച്ചിരിക്കുന്നത് കാണുക:

> "മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുകയെന്നതായിരുന്നു അജൻഡായിൽ ആദ്യത്തെ ഇനം. മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ മൂന്നു വൈസ് പ്രസിഡന്റുമാർ പേരുകൾ വെച്ച് പള്ളിവികാരിമാർക്കും, കൈക്കാരന്മാർക്കും ഇടവകാംഗങ്ങൾക്കുമായി അയച്ചിട്ടുള്ള കല്പനയാണ് 60 അക്കം. അതിൽ കാതോലിക്കാ അയച്ച കല്പനയെ (59 അക്കം) പറ്റിയും പരാമർശിച്ചിട്ടുണ്ട്. നിശ്ചിത ദിവസം എം.ഡി. സെമിനാരിയിൽ മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം ചേരുമെന്നും, തങ്ങളുടെ പള്ളി പ്രതിനിധികളായി ഒരു പട്ടക്കാരനെയും, ഒരു അൽമായനെയും വീതം തെരഞ്ഞെടുത്തയക്കണമെന്നും കല്പനയിൽ അറിയിച്ചിരുന്നു. മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഓരോ പള്ളിക്കും അയച്ച നോട്ടീസാണ് 61 അക്കം. ഇതിലും കാതോലിക്കാ പുറപ്പെടുവിച്ച കല്പനയെപ്പറ്റി പരാമർശിക്കുകയും, യോഗത്തിന്റെ സമയവും സ്ഥലവും അതുതന്നെയെന്ന് സ്ഥിരീകരിക്കുകയും ചെയ്തിട്ടുണ്ട്. ഒറ്റയ്ക്കുള്ള ഈ നോട്ടീസുകൾക്കു പുറമെ രണ്ടു പ്രമുഖ ദിനപ്പത്രങ്ങളിൽ വിജ്ഞാപനവും പ്രസിദ്ധീകരിച്ചിരുന്നു. അതിന്റെ പകർപ്പുകളാണ് 62, 63 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നത്. അന്യായം 18-ാം ഖണ്ഡികയിൽ ആകെക്കൂടി പറഞ്ഞിരിക്കുന്നത് യോഗം നടത്തിയിരുന്നില്ലെന്നും, അഥവാ ഒരു യോഗം ഉണ്ടായിരുന്നെങ്കിൽ തന്നെയും അത് നിയമാനുസൃതമോ, കീഴ്നടപ്പനുസരിച്ചോ, എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയ ശേഷമോ നടത്തിയതല്ലെന്നും, അത് അർഹനായ ആളിനാൽ വിളിച്ചുകൂട്ടപ്പെട്ടതല്ലെന്നുമാ

ണ്. അർഹനായ ആൾ വിളിച്ചുകൂട്ടിയതല്ല എന്നതും, എല്ലാ പള്ളികൾക്കും നോട്ടീസ് അയച്ചിരുന്നില്ല എന്നതുമാണ് ആക്ഷേപമായി ഉന്നയിച്ചിട്ടുള്ള തെന്ന് പ്രസ്തുത ഖണ്ഡികയുടെ സാധാരണ വായന കൊണ്ടു തന്നെ മനസ്സിലാകുന്നതായിരിക്കും. നോട്ടീസിന്റെ സാധുത സംബന്ധിച്ച് പ്രത്യേ കമായ മറ്റൊരു ആക്ഷേപവും കൊണ്ടുവന്നിട്ടില്ല. പ്രസ്തുത ഖണ്ഡികയി ലുള്ള ആ യോഗത്തിലെ നടപടികൾ നിയമവിരുദ്ധവും അസാധുവുമാ ണെന്ന് പറയുന്ന വാചകത്തെ ആശ്രയിക്കുന്നതിനാണ് അപ്പീൽ പ്രതി യുടെ അഭിഭാഷകൻ ഇപ്പോൾ യത്നിക്കുന്നത്. നേരത്തെ ഉന്നയിച്ച പ്രത്യേക ആക്ഷേപങ്ങളിന്മേൽ അധിഷ്ഠിതമാക്കിയുള്ളതാണ് പ്രസ്തുത വാചകമെന്നത് സ്പഷ്ടമാണ്. മനുഷ്യമനസ്സിന്റെ സമർത്ഥമായ ഭാവനാ വിലാസത്തിന് ധരിക്കുവാനും മുന്നോട്ട് കൊണ്ടുവരാനും സാദ്ധ്യമായ എല്ലാ ആക്ഷേപങ്ങളും ഉൾക്കൊള്ളുന്ന അവ്യക്ത ഭാഷയിൽ പ്രകടിപ്പി ച്ചിട്ടുള്ള പ്രത്യേകമായതും സ്വതന്ത്രമായതുമായ ഒരു ആക്ഷേപാടിസ്ഥാ നമായി അതിനെ എടുക്കാനാവുന്നതല്ല. അസോസിയേഷനിലെ ഒന്നാം പ്രതിയുടെ തെരഞ്ഞെടുപ്പിനെ സംബന്ധിക്കുന്ന ഒരേ ഒരു ഇഷ്യു ആയ (vi-a) ഇഷ്യൂ തീർച്ചയായും, അന്യായത്തിലെ 18-ാം ഖണ്ഡികയ്ക്ക് ഇപ്പോൾ വ്യാഖ്യാനിച്ചു നൽകാൻ കാംക്ഷിക്കുന്ന ഇത്തരം അധിക അർ ത്ഥവ്യാപ്തിയെ സ്പഷ്ടമായും നിഷേധിക്കുന്നുണ്ട്.

## എല്ലാ പള്ളികൾക്കും നോട്ടീസ് നൽകി

എം.ഡി. സെമിനാരിയോഗം എല്ലാ പള്ളികൾക്കും യഥാവിധി നോട്ടീസ് നൽകിക്കൊണ്ട് ശരിയായി വിളിച്ചുകൂട്ടി നടത്തിയതാണെന്നു വിധിക്കാൻ ജില്ലാ ജഡ്ജി സ്വീകരിച്ച കാരണങ്ങൾ മിക്കവയും വിശ്വാസയോഗ്യവും ശരിയായ അടിസ്ഥാനത്തിൽ ഉള്ളതുമാണെന്നാണ് ഞങ്ങൾക്ക് തോന്നു ന്നത്. അർഹനായ അധികാരിയാണോ അസോസിയേഷൻ യോഗം വിളി ച്ചുകൂട്ടിയതെന്ന പ്രശ്നത്തെ സംബന്ധിച്ച് അദ്ദേഹത്തിന്റെ വിധിന്യായ ത്തിലെ 146-ാം ഖണ്ഡികയിലാണ് പ്രതിപാദിച്ചിരിക്കുന്നത്. എല്ലാ പള്ളി കൾക്കും ക്ഷണക്കത്ത് (നോട്ടീസ്) അയച്ചിരുന്നോ എന്നതിനെക്കുറിച്ച് അദ്ദേഹം 147-ാം ഖണ്ഡികയിൽ ചർച്ച ചെയ്തിരിക്കുന്നു. എല്ലാ പള്ളി കൾക്കും യഥാവിധി നോട്ടീസ് നൽകിയിരുന്നെന്ന് അദ്ദേഹം തീരുമാനിച്ചു. ജില്ലാ ജഡ്ജി ഇതിലേയ്ക്ക് സ്വീകരിച്ച കാരണങ്ങൾ ഇപ്രകാരം സംഗ്ര ഹിക്കാവുന്നതാണ്:

(i) ബഹുഭൂരിപക്ഷം പള്ളികളും പ്രതികൾക്ക് അനുകൂലമായിരുന്ന തിനാൽ നോട്ടീസ് മറച്ചുവയ്ക്കുന്നതിനുള്ള ഉദ്ദേശ്യം അവരുടെ ഭാഗത്ത് ഉണ്ടാകുമായിരുന്നില്ല.

(ii) നോട്ടീസുകൾ ലഭിച്ചിരുന്നെങ്കിൽ തന്നേയും പാത്രിയർക്കീസ് പക്ഷ ക്കാർ യോഗത്തിൽ സംബന്ധിക്കുമായിരുന്നില്ലെന്നും, വേദവിപരീതിക ളുടെ നോട്ടീസ് അവരുടെ പള്ളികളിൽ തീർച്ചയായും വായിക്കുമായിരു ന്നില്ലെന്നും വാദിഭാഗം സാക്ഷികളുടെ മൊഴികൾ വ്യക്തമായും ചൂണ്ടി ക്കാട്ടുന്നുണ്ട്.

(iii) സത്യത്തിൽ വാദികളുടെ പക്ഷത്തെ രണ്ടു പള്ളികൾ നോട്ടീസുതൾ തിരിച്ചയക്കുകയുമുണ്ടായി. ആ നോട്ടീസുകളാണ് 150, 151 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നത്.

(iv) പള്ളികൾക്ക് ഒറ്റയ്ക്കുള്ള നോട്ടീസുകൾ അയച്ചിരുന്നതിനു പുറമേ, രണ്ടു പ്രമുഖ മലയാള ദിനപ്പത്രങ്ങളിൽ നോട്ടീസ് വിജ്ഞാപനം ചെയ്യുകയുമുണ്ടായി. അവ 62, 63 അക്കങ്ങളായി അടയാളപ്പെടുത്തിയിരിക്കുന്നു.

വാദിഭാഗത്തെ പള്ളികൾ യോഗത്തിൽ സംബന്ധിക്കുമായിരുന്നില്ലെന്നു വരികിലും, ആ വസ്തുത അവർക്ക് നോട്ടീസ് നൽകാതിരിക്കാൻ മതിയായ കാരണമാണെന്ന് ഞങ്ങൾക്ക് തോന്നുന്നില്ല. എന്നിരുന്നാലും വാദിഭാഗം പള്ളികളിൽ നിന്ന് നോട്ടീസ് മറച്ചുവച്ചുവോ, ഇല്ലയോ, എന്നതിന്റെ സംഭവ്യതാ പ്രശ്നവുമായി അതിന് ബന്ധമുണ്ട്. ദിനപ്പത്രങ്ങളിൽ വന്ന പൊതുവിജ്ഞാപനങ്ങളും, നോട്ടീസ് മറയ്ക്കാൻ ശ്രമം നടത്തിയെന്ന ആരോപണത്തെ നിഷേധിക്കുന്നതാണ്. കൂടാതെ മലങ്കര അസോസിയേഷൻ രൂപവൽക്കരിച്ച മുളന്തുരുത്തി സുന്നഹദോസിന്റെ നടപടികൾ രേഖപ്പെടുത്തിയിട്ടുള്ള എഫ്.ഒ. അക്കത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന സുന്നഹദോസ് നിശ്ചയങ്ങളിൽ അസോസിയേഷൻ യോഗനോട്ടീസുകൾ അയക്കുന്നതിനുള്ള എന്തെങ്കിലും പ്രത്യേക രീതി വ്യവസ്ഥ ചെയ്തിട്ടില്ല. അതുകൊണ്ട് സന്നദ്ധ സംഘടനകളും, ക്ലബുകളും ഇതിലേയ്ക്ക് സ്വീകരിച്ചിട്ടുള്ള സാധാരണ ചട്ടങ്ങൾ അനുവർത്തിച്ചാൽ ധാരാളം മതിയാകുന്നതാണ്. അതായത് നോട്ടീസ് കാര്യത്തിൽ പ്രത്യേക ചട്ടങ്ങളുടെ അഭാവത്തിൽ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി നിശ്ചയിച്ചിട്ടുള്ള രീതിക്കായിരിക്കണം പ്രാബല്യം ഉണ്ടായിരിക്കേണ്ടത്. എന്നാൽ ഇപ്പോഴത്തെ അപ്പീലിന് കാരണമായ വിധിയിൽ കേരള ഹൈക്കോടതി വ്യത്യസ്തമായ ഒരു വീക്ഷണമാണ് സ്വീകരിച്ചത്. അതിനുള്ള കാരണങ്ങൾ അവരുടെ വിധിന്യായത്തിന്റെ 48-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്നു (വിധിന്യായം 1957 KLJ 83 at 147-ൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്). കാതോലിക്കാ നിയമാനുസൃതം നിയമിക്കപ്പെട്ടതാണെങ്കിൽ തന്നെയും, അദ്ദേഹത്തിനു മലങ്കര അസോസിയേഷനിലോ, മാനേജിംഗ് കമ്മിറ്റിയിലോ, അംഗമായോ പ്രസിഡന്റായോ സ്ഥാനം നൽകിയിട്ടില്ലെന്നും, തൽഫലമായി 59 അക്കം പോലുള്ള ഒരു നോട്ടീസ് പുറപ്പെടുവിക്കുന്നതിന് അദ്ദേഹം അർഹനാണെന്നു പറയാനാവുന്നതല്ലെന്നും ജഡ്ജിമാർ വിധിച്ചു. വൈസ് പ്രസിഡന്റുമാർ എന്ന നിലയിൽ മൂന്നു മെത്രാപ്പോലീത്താമാർ ചേർന്ന് 60 അക്കവും, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ ചേർന്ന് 61 അക്കവും, നോട്ടീസുകൾ പുറപ്പെടുവിച്ചുവെന്ന് പ്രസ്താവിച്ചശേഷം, ആരു നോട്ടീസ് നൽകണമെന്നതു സംബന്ധിച്ച പ്രത്യേക റൂളുകളുടെ അഭാവത്തിൽ 60, 61 അക്കങ്ങൾ അർഹതയുള്ളവർ പുറപ്പെടുവിച്ച ശരിയായതും സാധുവായതുമായ നോട്ടീസുകളായി സ്വീകരിക്കേണ്ടതാണെന്നും ഹൈക്കോടതി ചൂണ്ടിക്കാണിച്ചു.

വൈസ് പ്രസിഡന്റുമാർ എല്ലാവരും ചേർന്നല്ല, 60 അക്കം നോട്ടീസ് പുറപ്പെടുവിച്ചതെന്ന വസ്തുത ഹൈക്കോടതി അവഗണിച്ചിരിക്കുകയാണെന്ന് അപ്പീൽ പ്രതികളുടെ അഭിഭാഷകൻ വ്യഗ്രതയോടെ വാദിക്കുന്നു. വാദികളുടെ പക്ഷത്തെ മെത്രാപ്പോലീത്താമാരും വൈസ് പ്രസിഡന്റുമാർ ആയിരുന്നെന്നും, അവർ 60 അക്കം നോട്ടീസ് പുറപ്പെടുവിക്കുന്നതിൽ ചേർന്നിട്ടില്ലെന്നതുമാണ് ഇതിനു കാരണമായി പറയുന്നത്. ഈ വാദത്തിൽ യാതൊരു കഴമ്പുമില്ല. മലങ്കരസഭയുടെ ലൗകികവും ആത്മീയവുമായ ഭരണത്തിന് അവകാശിയാകുന്നതിന്, യാക്കോബായ സുറിയാനി സഭയുടെ മെത്രാപ്പോലീത്താ മലങ്കര സ്വദേശി ആയിരിക്കണമെന്നും, അദ്ദേഹം പാത്രിയർക്കീസിനാലോ അദ്ദേഹത്തിന്റെ പ്രതിനിധിയാലോ വാഴിക്കപ്പെട്ടിരിക്കണമെന്നും, ജനങ്ങൾ തങ്ങളുടെ മെത്രാപ്പോലീത്താ ആയി അദ്ദേഹത്തെ സ്വീകരിച്ചിരിക്കണമെന്നും, സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ ഫൈനൽ അപ്പീൽ കോടതി 1889 ജൂലൈ 12-ന് പ്രഖ്യാപിച്ച വിധിയിൽ (ഡി.വൈ. അക്കം) വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. തീർച്ചയായും മലങ്കരസഭയെ ഒന്നടങ്കം പ്രതിനിധാനം ചെയ്യുന്ന മലങ്കര അസോസിയേഷന്റെ അംഗീകാരം പാത്രിയർക്കീസിനാൽ വാഴിക്കപ്പെടുന്ന മെത്രാപ്പോലീത്താമാർക്ക് ലഭിച്ചിരിക്കണമെന്നും, വാദിഭാഗം പക്ഷത്തെ മെത്രാപ്പോലീത്താമാരെ അപ്രകാരം അംഗീകരിച്ചിരുന്നില്ലെന്നും, അതുകൊണ്ട് അവർ വൈസ് പ്രസിഡന്റുമാരാകുകയെന്നത് സാദ്ധ്യമാകുന്നതല്ലെന്നും, അതിനാൽ അവർ കൂടി ചേരാതെ 60 അക്കം നോട്ടീസ് പുറപ്പെടുവിച്ചതുകൊണ്ട് നോട്ടീസ് അസാധുവാകുന്നതല്ലെന്നും, ഇപ്പോഴത്തെ കേസിലെ വിധിയുടെ 54, 78 ഖണ്ഡികകളിൽ ജില്ലാ ജഡ്ജി ഖണ്ഡിതമായി പ്രസ്താവിച്ചിട്ടുണ്ട്. അതുകൊണ്ട് അർഹരായ ആളുകൾ ചേർന്നാണ് 60, 61 അക്കം നോട്ടീസുകൾ പുറപ്പെടുവിച്ചതെന്ന ഹൈക്കോടതിയുടെ തീരുമാനം തികച്ചും ശരിയാണ്. എന്നാൽ എല്ലാ പള്ളികൾക്കും നോട്ടീസ് അയച്ചിരുന്നോ എന്ന പ്രശ്നത്തെ സംബന്ധിച്ചിടത്തോളം ആ വസ്തുത തെളിയിക്കുന്നതിനുള്ള വിശ്വസനീയവും, നിരാക്ഷേപവുമായ തെളിവുകളില്ലെന്ന് ഹൈക്കോടതി അഭിപ്രായപ്പെട്ടിട്ടുണ്ട്. പ്രതിഭാഗം 22, 23 സാക്ഷികളുടെ മൊഴികളെപ്പറ്റി പരാമർശിച്ചശേഷം 60, 61 അക്കം നോട്ടീസുകൾ അർഹരായ ആളുകളാണ് പുറപ്പെടുവിച്ചിരുന്നതെങ്കിലും, രേഖപ്പെടുത്തിയിട്ടുള്ള തെളിവുകൾക്ക്, എല്ലാ പള്ളികൾക്കും പ്രത്യേകിച്ച് വാദിഭാഗത്ത് ഉള്ളവയ്ക്കും നോട്ടീസ് നൽകിയിരുന്നുവെന്ന വസ്തുത സ്ഥാപിക്കാൻ വേണ്ടത്ര നിലവാരം ഇല്ലെന്ന് തീരുമാനിച്ചു. വസ്തുതകളെപ്പറ്റി തീരുമാനിക്കുന്ന അവസാന കോടതിയുടെ അതു സംബന്ധിച്ച തീരുമാനങ്ങളെക്കുറിച്ചുള്ള സൂക്ഷ്മാന്വേഷണത്തിന് സാധാരണമായി ഞങ്ങൾ പോകാറില്ല. എന്നാൽ ഇപ്പോഴത്തെ കേസിൽ ഹാജരാക്കപ്പെട്ടിട്ടുള്ളതും, കേസ് തീരുമാനത്തിന് ഉതകിയേക്കാവുന്ന സുപ്രധാനങ്ങളുമായ പല വിവരങ്ങളും ഹൈക്കോടതി ജഡ്ജിമാർ അവഗണിച്ചുവെന്നാണ് ഞങ്ങൾക്ക് തോന്നുന്നത്. അവ പരിഗണിച്ചിരുന്നെങ്കിൽ എല്ലാ പള്ളികൾക്കും യോഗത്തെപ്പറ്റി വേണ്ടുവോളം വിവരമുണ്ടായിരുന്നെന്ന് തീർച്ചയായും കാണാമായിരുന്നു. ഹൈക്കോടതി ജഡ്ജിമാർ തങ്ങളുടെ തീരുമാനത്തിലെത്തുന്നതിൽ ഗീവറുഗീസ് മാർ

ദീവന്നാസ്യോസിന്റെ സെക്രട്ടറിയും, നോട്ടീസുകൾ അയയ്ക്കുന്നതിൽ ചുമതലക്കാരനുമായിരുന്ന പ്രതിഭാഗം 29-ാം സാക്ഷിയുടെ (മണലിൽ യാക്കോബ് കത്തനാരുടെ) മൊഴി പൂർണ്ണമായും അവഗണിക്കുകയുണ്ടാ യെന്ന് വിധിയിൽ നിന്നു വ്യക്തമാണ്. വാദിഭാഗത്തെ മെത്രാപ്പോലീത്താ മാർക്ക് നോട്ടീസ് അയച്ചതായി തങ്ങൾക്കു തോന്നുന്നില്ല എന്നു പറഞ്ഞ പ്രതിഭാഗം സാക്ഷികളുടെ മൊഴികളിലേയ്ക്കും ഞങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുകയുണ്ടായി. എങ്കിലും വാദിഭാഗം രണ്ടാം സാക്ഷി കുര്യൻ മാത്യുവിന്റെ മൊഴികളെ ഹൈക്കോടതി പൂർണ്ണമായും അവഗണിച്ചിരി ക്കുകയാണ്. പള്ളിപ്രതിനിധികളുടെ യോഗത്തിന് മെത്രാപ്പോലീത്താ മാർക്ക് നോട്ടീസ് അയച്ചില്ലെന്നും എന്നാൽ പള്ളികൾക്കു മാത്രമാണ് നോട്ടീസ് അയച്ചതെന്നുമാണ് അദ്ദേഹം മൊഴി നൽകിയത്. കൂടാതെ ഞങ്ങൾ നേരത്തെ നിരീക്ഷിച്ചിട്ടുള്ളതുപോലെ വാദിഭാഗം മെത്രാപ്പോ ലീത്താമാരെ മലങ്കര അസോസിയേഷൻ ഒരിക്കലും അംഗീകരിച്ചിരുന്നി ല്ല. അതുകൊണ്ട് അവർക്ക് നോട്ടീസ് അയയ്ക്കേണ്ട ആവശ്യമില്ലായിരു ന്നു. അസോസിയേഷന്റെ 1106-ലെ യോഗം വിളിച്ചുകൂട്ടുന്നതിനുള്ള നോട്ടീസ് (98 ബി.) വാദികളുടെ ഭാഗത്തെ പള്ളികൾക്ക് നൽകിയിരുന്നു വെന്നത് വാസ്തവമാണ്. എന്നാൽ സഭയിൽ സമാധാനം ഉണ്ടാക്കുന്ന തിനു വേണ്ടിയുള്ള ഒരു പ്രത്യേക സന്ദർഭമായിരുന്നു അത്. ഞങ്ങളുടെ മുമ്പിൽ വച്ചിട്ടുള്ള രേഖകളിൽ, വാദികൾ വിസ്തരിച്ചിട്ടുള്ള ഏതെങ്കിലും സാക്ഷി (മെത്രാപ്പോലീത്താ ആയിരുന്നെങ്കിൽ) യുടെ, തനിക്കോ തന്റെ പള്ളിക്കോ നോട്ടീസ് നൽകിയിരുന്നില്ലെന്നുള്ള ഏതെങ്കിലും പ്രസ്താ വന കാണുന്നില്ലെന്നത് കുറച്ചൊക്കെ പ്രാധാന്യമർഹിക്കുന്നതാണ്. മാത്ര മല്ല, പത്രവിജ്ഞാപനങ്ങൾ മുഖേനയുള്ള നോട്ടീസുകളും (62, 63 അക്ക ങ്ങൾ) ഇരുഭാഗത്തെയും മെത്രാപ്പോലീത്താമാർക്കും പള്ളികൾക്കും മതി യായ നോട്ടീസ് ആകുന്നതുമാണ്. അപ്പീൽ വാദിയുടെ അഭിഭാഷകൻ, വാദികൾ വിസ്തരിച്ച സാക്ഷികളിൽ ചിലരുടെ മൊഴികളിൽ നിന്നുമുള്ള ഭാഗങ്ങൾ ഞങ്ങളുടെ ശ്രദ്ധയിൽ പെടുത്തിയിട്ടുണ്ട്. തങ്ങൾക്ക് നോട്ടീസ് നൽകിയിരുന്നെങ്കിൽ തന്നെയും തങ്ങൾ അത് ഗണിക്കുമായിരുന്നില്ലെ ന്നും, തീർച്ചയായും തങ്ങളുടെ പള്ളികളിൽ അത് വായിപ്പിക്കുകയില്ലാ യിരുന്നെന്നുമാണ് ഈ സാക്ഷികൾ പറയുന്നത്. നേരത്തെ പ്രസ്താവി ച്ചിട്ടുള്ളതുപോലെ വാദികളുടെ പക്ഷക്കാരുടെ ഈ മനോഭാവം, അവ രുടെ പക്ഷത്തെ പള്ളികൾക്ക് നോട്ടീസുകൾ അയയ്ക്കുന്നതിനുള്ള ചുമ തലയിൽ നിന്ന് പ്രതികളെ ഒഴിവാക്കുന്നതല്ല. പക്ഷേ, ഇത് തീർച്ചയായും വ്യക്തമാക്കുന്നത്, പ്രതികൾ ഈ മനോഭാവം മനസ്സിലാക്കിയിരുന്നതു കൊണ്ട്, വാദികളിൽ നിന്ന് നോട്ടീസ് മറച്ചുവയ്ക്കാനുള്ള ഉൾപ്രേരണ അവർക്ക് ഉണ്ടാകുകയില്ലെന്നാണ്. ഇതിനുംപുറമെ വാദിഭാഗം കക്ഷിക്കാ രനെന്ന് വാദിഭാഗം 5-ാം സാക്ഷി സമ്മതിക്കുന്ന പ്രതിഭാഗം 25-ാം സാക്ഷി യുടെ മൊഴിയിലേക്ക് ജഡ്ജിമാർ ശ്രദ്ധ തിരിച്ചിട്ടുമില്ല. ആ സാക്ഷി തന്റെ പള്ളിക്ക് നോട്ടീസ് ലഭിച്ചിരുന്നില്ലെന്ന് പരാതിപ്പെട്ടിട്ടില്ല. നോട്ടീസ് നൽകുന്ന കാര്യത്തിൽ പ്രത്യേക ചട്ടങ്ങൾ എന്തെങ്കിലും ഇല്ലെന്നു കണ്ട

ജഡ്ജിമാർ, അതിന്റെ അഭാവത്തിൽ പത്രവിജ്ഞാപനം എന്തുകൊണ്ടാണ് മതിയായ നോട്ടീസ് ആയി പരിഗണിക്കാൻ കഴിയാത്തത് എന്നതിന് യാതൊരു കാരണവും പറയുന്നുമില്ല. 59, 60, 61 അക്കങ്ങൾ തെളിവുകൾ കൂടാതെതന്നെ 62, 63 അക്കങ്ങൾ തെളിയിക്കുന്ന പത്രവിജ്ഞാപനങ്ങൾ എല്ലാ പള്ളികൾക്കും മതിയായ നോട്ടീസ് ആകുമെന്ന് ഞങ്ങൾ കാണുന്നു. ഇവിടെ നേരത്തെ പ്രസ്താവിച്ചിട്ടുള്ള സ്ഥലത്തും തീയതിയിലും ഒരു യോഗം നടത്തുവാൻ പോകുന്നുവെന്നത് ഏതെങ്കിലും പ്രത്യേക പള്ളിക്ക് അറിയാൻ പാടില്ലായിരുന്നുവെന്നതിന് തെളിവുകളേയില്ല. ഞങ്ങളുടെ മുമ്പാകെ വച്ചിട്ടുള്ള സംഗതമായ വസ്തുതകളും തെളിവുകളും കൊണ്ട് വാദിഭാഗം പക്ഷത്തേതടക്കമുള്ള എല്ലാ പള്ളികൾക്കും നോട്ടീസ് നൽകപ്പെട്ടിരുന്നെന്ന് ഞങ്ങൾക്ക് തൃപ്തികരമാംവിധം ബോദ്ധ്യമായിട്ടുണ്ട്. ഹാജരാക്കപ്പെട്ട തെളിവുകളെല്ലാം നീതിപൂർവ്വമായും, പൂർണ്ണമായും പരിഗണിച്ചശേഷം വിചാരണക്കോടതി (ജില്ലാക്കോടതി) ഈ പ്രശ്നത്തിന്മേൽ കൈക്കൊണ്ട വസ്തുതാപരമായ തീരുമാനം നിരാകരിക്കുന്നതിന് മതിയായ കാരണമൊന്നുമില്ലായിരുന്നു. ഭാഗികമായി തെളിവുകളുടെ തെറ്റായ വ്യാഖ്യാനത്തിന്റെയും, ഭാഗികമായി കേസിനോടു ബന്ധപ്പെട്ട സുപ്രധാന തെളിവുകളുടെയും കേസിന്റെ സംഭാവ്യതകളുടെയും കാര്യത്തിൽ വന്നുപോയ അശ്രദ്ധയുടെയും അടിസ്ഥാനത്തിലുള്ളതാണ് ഹൈക്കോടതിയുടെ അനുമാനമെന്ന് ഞങ്ങൾക്ക് തോന്നുന്നു.

നോട്ടീസുകളുടെ നിസ്സാര സൂക്ഷ്മാംശങ്ങളിലെ തെറ്റു കണ്ടുപിടിക്കുന്നതിന് അപ്പീൽ പ്രതിയുടെ അഭിഭാഷകൻ ശ്രമം നടത്തിയിരുന്നു. ഉദാഹരണത്തിന് 59 അക്കം ഒഴിച്ചുള്ള നോട്ടീസുകളിൽ അജൻഡാ ഉൾപ്പെടുത്തിയിട്ടില്ലെന്ന് അദ്ദേഹം വാദിക്കുകയുണ്ടായി. അത്തരം ആക്ഷേപമൊന്നും അന്യായത്തിൽ ഉണ്ടായിരുന്നില്ലെന്ന വസ്തുതയ്ക്കു പുറമെ പ്രത്യേകിച്ചും മറ്റു നോട്ടീസുകളും 59 അക്കവും ഒന്നിച്ച് അയച്ചിട്ടുള്ളതാകയാൽ വായിച്ചുനോക്കുമ്പോൾ 59 അക്കത്തിൽ വിവരിച്ചിട്ടുള്ളതായികാണുന്ന പൂർണ്ണ അജൻഡാ, പ്രസ്തുത നോട്ടീസുകൾക്കു കൂടി സംയുക്തമായിട്ടുള്ളതാണെന്നത് സ്പഷ്ടമാണ്. ഞങ്ങളുടെ അഭിപ്രായത്തിൽ എം.ഡി. സെമിനാരിയോഗം ശരിയായി നടത്തപ്പെട്ടതും, ഇപ്പോൾ ഞങ്ങളുടെ മുമ്പാകെയുള്ള ഏക അപ്പീൽ വാദിയായ ഒന്നാം പ്രതി മലങ്കര മെത്രാപ്പോലീത്തായായി നിയമാനുസൃതം നിയമിക്കപ്പെട്ടിരുന്നതും, ആ നിലയ്ക്ക് അദ്ദേഹം സഭാസ്വത്തുക്കളുടെ എക്സ് ഒഫീഷ്യോ ട്രസ്റ്റി ആയി തീർന്നിട്ടുള്ളതുമാകുന്നു. മരണമടഞ്ഞിട്ടുള്ള രണ്ടും മൂന്നും പ്രതികളെ നേരത്തെ യഥാവിധി വിളിച്ചുകൂട്ടി നടത്തപ്പെട്ട മലങ്കര അസോസിയേഷൻ യോഗം ട്രസ്റ്റിമാരായി തെരഞ്ഞെടുത്ത് ശരിയായ രീതിയിൽ നിയമിച്ചിരുന്നുവെന്നതിനെപ്പറ്റി പ്രശ്നമില്ലാത്തതാകുന്നു. വാദികൾക്ക് കാര്യത്തിന്റെ ഈ കാഴ്ചപ്പാടിൽ അവരുടെ വ്യക്തിപരമോ പ്രാതിനിധ്യപരമോ ആയ നിലയിൽ പോലും, നിയമാനുസൃതം നിയമിക്കപ്പെട്ട ട്രസ്റ്റികളെന്ന പ്രതികളുടെ അവകാശത്തെ ചോദ്യം ചെയ്യാനാവുന്നതല്ലെന്ന് വരുന്നതാണ്.

അതുകൊണ്ട് അപ്പീൽ സ്വീകരിക്കുകയും, കേരള ഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തുകയും, കേസ് തള്ളിക്കൊണ്ടുള്ള വിചാരണക്കോടതിയുടെ ഡിക്രി പുനസ്ഥാപിക്കുകയുമാണ് അനന്തരഫലം. ഞങ്ങൾ അതിൻപ്രകാരം ഉത്തരവായിക്കൊള്ളുന്നു. പ്രതി – അപ്പീൽ വാദിക്ക്, വാദി – അപ്പീൽ പ്രതിയും, പുതിയതായി കക്ഷി ചേർക്കപ്പെട്ട അപ്പീൽ പ്രതികളും ചേർന്ന് ഈ അപ്പീലിന്റെ ചെലവുകളും, വാദി – അപ്പീൽപ്രതി ഇതോടൊപ്പം ഇതരകോടതികളിലെ ചെലവുകളും നൽകേണ്ടതാണ്. അതിനാൽ കേസ് എല്ലാ ചെലവുകളും സഹിതം തള്ളിയിരിക്കുന്നു. ട്രസ്റ്റ് സ്വത്തുക്കളുടെ ഇടക്കാലാദായം തുടങ്ങിയവയുടെ ജാമ്യം സംബന്ധിച്ച എല്ലാ ഇടക്കാല ഉത്തരവുകളും റദ്ദാക്കിയിരിക്കുന്നു.

ഭരണഘടനാ 32-ാം വകുപ്പ് പ്രകാരമുള്ള ഹർജി പ്രസ്സ് ചെയ്യാത്തതിനാൽ തള്ളിയിരിക്കുന്നു. ഈ ഹർജിയുടെ ചെലവിനെപ്പറ്റി ഉത്തരവൊന്നുമിടുന്നില്ല.

അപ്പീൽ അനുവദിക്കുകയും ഹർജി തള്ളിക്കളയുകയും ചെയ്തിരിക്കുന്നു."

(*സമുദായക്കേസ്: 1958-ലെ സുപ്രധാന സുപ്രീംകോടതി വിധി*, തർജ്ജമ: കെ. മാത്തൻ, രണ്ടാം പതിപ്പ്: 2014, പേജ് 67-73)

2017 ജൂലൈ മൂന്നിലുണ്ടായ കോലഞ്ചേരിപള്ളിക്കേസിൽ സഭാഭരണഘടനയെക്കുറിച്ച് പ്രസ്താവിച്ചിരിക്കുന്നതിപ്രകാരമാണ്:

## കോലഞ്ചേരിപള്ളി 1934-ലെ ഭരണഘടന സ്വീകരിച്ചു

2002-ലെ ഭരണഘടന മേൽ കാരണങ്ങളാൽ കേസിൽപെട്ട പള്ളികളെ ഭരിക്കാൻ പോന്നതല്ല എന്ന് തങ്ങൾ നിസ്സംശയം വിധിക്കുന്നു എന്നും 1934-ലെ ഭരണഘടനയാണ് ബാധകം എന്നും സുപ്രീംകോടതി പ്രഖ്യാപിച്ചു. ഏറ്റവും കുറഞ്ഞത് 1934-ലെ ഭരണഘടന സ്വീകരിച്ച ശേഷമെങ്കിലും കോലഞ്ചേരിപ്പള്ളി 1913-ലെ ഉടമ്പടിപ്രകാരമല്ല, 1934-ലെ ഭരണഘടനപ്രകാരമാണ് ഭരിച്ചുപോന്നത് എന്ന ഹൈക്കോടതിയുടെ കണ്ടെത്തൽ ശരിയാണ്. 1959 മാർച്ച് 8-ലെ പള്ളിപ്പൊതുയോഗം 1934-ലെ ഭരണഘടന സ്വീകരിച്ചു.

## പാത്രിയർക്കീസ് ഭാഗം വാദം റസ്ജുഡിക്കേറ്റാ

1934-ലെ ഭരണഘടനയുടെ 132-ാം വകുപ്പുപ്രകാരം, ഉടമ്പടി പള്ളിയെ ബന്ധിക്കുന്നതായി പരിഗണിക്കാൻ കഴിയില്ല. ഉടമ്പടി സ്വീകരിക്കാൻ കഴിയാത്തവിധം, ഹൈക്കോടതി പരാമർശിച്ചതുപോലെ, മൊഴികളും പ്രമാണത്തെളിവുകളും കേസിലുണ്ട്. കൂടാതെ, 1958-ലെ സമുദായകേസിലും 1995-ലെ വിധിയിലും കണ്ടെത്തിയപ്രകാരം, 1934-ലെ ഭരണഘടന സ്ഥായിയായി നിലനിൽക്കുന്നതാണ്. ഇത് സാധുവാണെന്നും ഇതിലെ വ്യവസ്ഥകൾപ്രകാരം മലങ്കരസഭ ഭരിക്കപ്പെടണമെന്നും തീർപ്പു കല്പിച്ചുള്ളതുമാണ്. 1934-ലെ ഭരണഘടന തള്ളിക്കളയാനുള്ള ഒരു തന്ത്രപരമായ നീക്കം

1913-ലെ ഉടമ്പടി വച്ചുകൊണ്ടു നടത്താവുന്നതല്ല. മേൽപ്രകാരം, പാത്രിയർക്കീസ് പക്ഷത്തിന്റെ സർവ്വപ്രധാന വാദവും, മുമ്പുണ്ടായ കേസുകളിലെ വിധികൾ മൂലം റസ്ജൂഡിക്കേറ്റാ ദോഷമുള്ളതാണ്.

### .... G. 1934-ലെ ഭരണഘടന രജിസ്റ്റർ ചെയ്യാത്തതിന്റെയും ഉടമ്പടികൾ രജിസ്റ്റർ ചെയ്തതിന്റെയും ഫലം

പള്ളിയുടെ ഭരണത്തിനായാണ് ഉടമ്പടികൾ ഉണ്ടാക്കിയത്. ഒരു നിശ്ചിതകാലത്താണ് ഈ ഉടമ്പടികൾക്ക് പ്രസക്തി ഉണ്ടായിരുന്നത്. അതിന്റെ പ്രയോഗക്ഷമത കാലാന്തരത്തിൽ നഷ്ടപ്പെട്ടു. 1934-ലെ ഭരണഘടന നടപ്പിൽ വന്നതോടെ ഉടമ്പടിയുടെ പ്രാബല്യം ഇല്ലാതായി. 1934-ലെ ഭരണഘടന രജിസ്റ്റർ ചെയ്യേണ്ട പ്രമാണമല്ല. ട്രസ്റ്റ് രൂപീകരിച്ച പ്രമാണമല്ല ഉടമ്പടി. അതിനാൽ അവയും രജിസ്റ്റർ ചെയ്യേണ്ടിയിരുന്നില്ല. 1934-ലെ ഭരണഘടനയ്ക്കുമേൽ പ്രാബല്യം നേടുന്ന പ്രമാണമല്ല ഉടമ്പടി. ഇതിന്റെ കാരണങ്ങൾ വിധിന്യായത്തിൽ ഹൈക്കോടതി വ്യക്തമാക്കിയിട്ടുള്ളതാണ്.

### രജിസ്റ്റർ ചെയ്യാത്തതിൽ വച്ച് ഭരണഘടനയ്ക്ക് ന്യൂനതയില്ല

1934-ലെ ഭരണഘടന രജിസ്റ്റർ ചെയ്യാത്തതിന്റെ ഫലം രജിസ്ട്രേഷൻ ആക്ടിന്റെ 17-ാം വകുപ്പിന്റെ അടിസ്ഥാനത്തിൽ പരിഗണിച്ചു. തങ്ങളുടെ അഭിപ്രായത്തിൽ, മലങ്കരസഭയുടെ വസ്തുക്കളുടെമേൽ 1934-ലെ ഭരണഘടന, നടപ്പിലോ മേലിലോ, ഏതെങ്കിലും അവകാശമോ അവകാശത്തെളിവോ അനുഭവമോ, ഉണ്ടാക്കുകയോ പ്രഖ്യാപിക്കുകയോ കൈമാറ്റം ചെയ്യുകയോ പരിമിതപ്പെടുത്തുകയോ ഇല്ലാതാക്കുകയോ ചെയ്യുന്നില്ല എന്ന് കോടതി കണ്ടെത്തി. ഇത് ഒരു ഭരണസംവിധാനം മാത്രമാണ്. അതിനാൽ രജിസ്റ്റർ ചെയ്യേണ്ടതില്ല. കൂടാതെ, 1958-ലെയും 1995-ലെയും വിധികളുടെ വെളിച്ചത്തിൽ, 1934-ലെ ഭരണഘടന രജിസ്റ്റർ ചെയ്യാത്തതിന്റെ ഫലം സംബന്ധിച്ച തർക്കങ്ങൾ ഉയർത്താവുന്നതല്ല. ഇത്തരം തർക്കങ്ങൾ മുൻ കേസുകളിൽ ഉയർത്താമായിരുന്നു. പക്ഷേ, ആധികാരികമായ വിധികൾ സുപ്രീംകോടതി മുമ്പ് പുറപ്പെടുവിച്ച വേളയിൽ, അവ ഉയർത്തിയില്ല. ഇതു സംബന്ധിച്ച വസ്തുതകൾ കേസിൽ എഴുതി നൽകിയ തർക്കങ്ങളിൽ ഉന്നയിച്ചിട്ടില്ല. ഭരണഘടന രജിസ്റ്റർ ചെയ്യണമെന്നു നിഷ്കർഷിക്കുന്ന രജിസ്ട്രേഷൻ നിയമത്തിന്റെ ഒരു വകുപ്പും ചൂണ്ടിക്കാട്ടിയിട്ടില്ല. രജിസ്ട്രേഷൻ നിർബ്ബന്ധമായും ആവശ്യമാണെന്നു പറയുന്ന ഭരണഘടനയുടെ ഏതെങ്കിലും ഭാഗത്തെപ്പറ്റിയും പ്രതിപാദിച്ചിട്ടില്ല. രജിസ്റ്റർ ചെയ്യാത്തതിനാൽ, ഭരണഘടന പരിഗണിക്കാൻ പാടില്ല എന്ന തർക്കം ഉയർത്തി, ഭരണഘടനയുടെ സാധുത, മേൽകാരണങ്ങളാൽ, ചോദ്യം ചെയ്യാവുന്നതല്ല.

### ഉടമ്പടി രജിസ്റ്റർ ചെയ്തതിനാൽ മേധാവിത്വമില്ല

ഉടമ്പടി ട്രസ്റ്റ് ഉണ്ടാക്കിക്കൊണ്ടുള്ള പ്രമാണമല്ല. ഇത് ഭരണത്തെപ്പറ്റി മാത്രമാണ് പ്രതിപാദിക്കുന്നത്. അതിനാൽ ഉടമ്പടി രജിസ്റ്റർ ചെയ്തു എന്നതിനാൽ മാത്രം ഭരണഘടനയ്ക്കു മീതേ ആധിപത്യം ഒന്നും സ്ഥാപിക്കു

ന്നില്ല. 2008-ലെ ഒരു സുപ്രീംകോടതിവിധി ചൂണ്ടിക്കാട്ടി, രജിസ്റ്റർ ചെയ്ത ഒരു പ്രമാണം മറ്റൊരു രജിസ്റ്റർ പ്രമാണം കൊണ്ടു മാത്രമേ ഭേദഗതി ചെയ്യുവാൻ കഴിയൂ എന്ന് പാത്രിയർക്കീസ് ഭാഗം വാദിച്ചു. ഈ വിധി പറഞ്ഞിട്ടുള്ളത് ഒരു ഒറ്റി ആധാരത്തോടു ബന്ധപ്പെട്ടാണെന്ന് കോടതി കണ്ടെത്തി. ഒരു രജിസ്റ്റർ ഒറ്റി ആധാരത്തിലെ വ്യവസ്ഥകൾ മറ്റൊരു രജിസ്റ്റർ പ്രമാണം കൊണ്ടു മാത്രമേ മാറ്റം ചെയ്യാനാവൂ. പ്രസ്തുത കേസിൽ ഒറ്റി ഏർപ്പാട്, പാട്ടം ഏർപ്പാടാക്കി മാറ്റുകയാണുണ്ടായത്. ആ വിധി ഈ കേസു കാര്യങ്ങളിൽ പ്രസക്തമല്ല. കാരണം, ഈ ഉടമ്പടി, ഭരണം സംബന്ധിച്ചു മാത്രമാണ്. പള്ളിയുടെ ഭരണത്തിന് ഒരു രജിസ്റ്റർ പ്രമാണം ആവശ്യമില്ല. ട്രസ്റ്റ് രൂപീകരിച്ചുകൊണ്ടുള്ള പ്രമാണം രജിസ്റ്റർ ചെയ്യേണ്ടതുണ്ടാവാം. 1934-ലെ ഭരണഘടന പോലുള്ള പ്രമാണം രജിസ്റ്റർ ചെയ്യേണ്ടതില്ല. (പാത്രിയർക്കീസ് ഭാഗം ആശ്രയിച്ച മുൻ സുപ്രീംകോടതി വിധികൾ ഈ കേസിൽ പ്രസക്തമല്ല എന്ന് കോടതി തുടർന്ന് രേഖപ്പെടുത്തി).

(*മലങ്കരസഭാ സ്വാതന്ത്ര്യം കോട്ട കെട്ടി സംരക്ഷിച്ച സുപ്രീംകോടതി വിധികൾ,* അഡ്വ. സജി കൊടുവത്ത്, കോട്ടയം, 2019, പേജ് 234-237)

## 1934 ഭരണഘടന ഇപ്പോളൊരു പബ്ലിക് ഡോക്യുമെന്റ്

1934 ഭരണഘടനയുടെ ആദ്യ പതിപ്പിന്റെ കോപ്പി കാണാൻ വേണ്ടി കേസ് കൊടുത്തവരും മറ്റും ഈ ഗ്രന്ഥം ഒരു 'പബ്ലിക് ഡോക്യുമെന്റ്' ആയി മാറിയ കാര്യം ഇതുവരെ അറിഞ്ഞില്ല എന്നു തോന്നുന്നു. കോപ്പിറൈറ്റ് കഴിഞ്ഞ ഗ്രന്ഥങ്ങൾ മനുഷ്യരാശിക്കും ഭാവിതലമുറയ്ക്കും പ്രയോജനപ്പെടുവാൻ 'പബ്ലിക് ഡോക്യുമെന്റ്' ആക്കി മാറ്റി സംരക്ഷിക്കുന്ന ആർക്കൈവ് ഡോട്ട് ഓർഗ് എന്ന സൈറ്റിൽ നിന്നും ഇപ്പോൾ ആർക്കു വേണമെങ്കിലും 1934 ഭരണഘടന ഡൗൺലോഡ് ചെയ്യാം (https://archive.org/details/1934_MOS_constitution).

മാത്രമല്ല ഭരണഘടനയുടെ പിന്നീട് ഭേദഗതി ചെയ്ത 1959 (https://ia802804.us.archive.org/0/items/1959 MOSCConstitution/1959_MOSC_Constitution.pdf), 1974 (https://ia800107.us.archive.org/13/items/MOSC1974Constitution_201803/MOSC_1974_constitution.pdf) എന്നീ വർഷങ്ങളിലെ പതിപ്പുകളും ആർക്കൈവ് ഡോട്ട് ഓർഗ് എന്ന സൈറ്റിൽ ലഭ്യമാണ്.

1934 ഭരണഘടനയുടെ മലയാള മനോരമ പ്രസ്സിൽ പ്രിന്റ് ചെയ്ത ആദ്യ പതിപ്പിന്റെ ഒരു കോപ്പി ഓർത്തഡോക്സ് സെമിനാരി ആർക്കൈവ്സിൽ സുരക്ഷിതമായി സൂക്ഷിക്കുന്നു. പല സ്വകാര്യ വ്യക്തികളുടെ ശേഖരത്തിലും ഈ പതിപ്പുണ്ട്.

1934 ഭരണഘടനയുടെ പേരും പറഞ്ഞ് മനുഷ്യരെ പറ്റിക്കുന്നവർ സമയംപോലെ ഓൺലൈനിൽ ലഭ്യമായ വിവിധ പതിപ്പുകൾ ഡൗൺലോഡ് ചെയ്ത് വായിച്ചിട്ട് ഓൺലൈനിലും ടി.വി. ചാനലുകളിലും സംവാദത്തിന് പോകുക.